പ്രതിപക്ഷം

കെ. രാജേശ്വരി

# ലാൽകൃഷ്ണൻെറ പുനരവതാരം

ഇനിയങ്ങോട്ട് ധർമസംസദുകളുടെ കന്നിമാസമായിരിക്കും.

പതിനാലാം ലോക്സഭ നിലവിൽ വരുകയാണ്. ദേശീയ ജനാധിപത്യസഖ്യം അധികാരഭ്രഷ്ടരായിരിക്കുന്നു. തൽസ്ഥാനത്ത് കോൺഗ്രസ് നേതൃത്വത്തിലുള്ള ഐക്യ പുരോഗമനസഖ്യം. മദാമ്മാഗാന്ധിയുടെ വിദേശജനനം സംബന്ധിച്ചും മന്ത്രിമാരുടെ വകുപ്പുവിഭജനം സംബന്ധിച്ചുമുണ്ടായ ഈശാപോശകൾക്ക് വിരാമം. മൻമോഹൻസിംഗ് പ്രധാനമന്ത്രിയും പി. ചിദംബരം ധനകാര്യമന്ത്രിയുമായുള്ള മന്ത്രിസഭ ഇതാ മാർക്സിസ്റ്റ് പിന്തുണയോടെ ഇന്ത്യാ മഹാരാജ്യത്തെ പുരോഗതിയിലേക്ക്, സോഷ്യലിസത്തിലേക്ക് നയിക്കാനൊരുങ്ങുന്നു.

വിജയികൾ ആർത്തുല്ലസിക്കുന്നു. യക്ഷ-കിന്നര-ഗന്ധർവ-കിം പുരുഷന്മാർ സ്തുതിഗീതങ്ങൾ ആലപിക്കുന്നു. സോണിയഗാന്ധിയുടെ പരമത്യാഗത്തെയും മൻമോഹൻസിംഗിൻെറ മഹത്ത്വത്തെയും എത്ര വാഴ്ത്തിയിട്ടും മതിവരുന്നില്ല, മാധ്യമങ്ങൾക്കും തൂലികത്തൊഴിലാളികൾക്കും. കേവലം മൂന്നാഴ്ച മുമ്പ് വാജ്പേയിയെ ദുനിയാവിലെ ഏറ്റവും സ്വാധീനശക്തിയുള്ള ഇരുപത് രാഷ്ട്രീയക്കാരുടെ കൂട്ടത്തിൽപെടുത്തിയ, കോൺഗ്രസിലെ വംശവാഴ്ചയെ ഭർത്സിച്ച *ടൈം* മാഗസിൻ ഇതാ 'Sonia Shining' എന്ന കവർസ്റ്റോറി പ്രസിദ്ധീകരിച്ചിരിക്കുന്നു. 1965ൽ കേംബ്രിജിലെ ഗ്രീക്ക് റെസ്റ്റോറൻറിൽ സോണിയ മായ്നോ എന്ന മധുരപ്പതിനെട്ടുകാരി രാജീവ്ഗാന്ധിയെ കണ്ടുമുട്ടിയതും പ്രണയിച്ചതുമായ പഴങ്കഥ വാരിവിളമ്പിയിട്ടുമുണ്ട്. ടൈമിൻെറ സ്ഥിതി ഇതെങ്കിൽ *ദ വീക്കി*ൻെറ, *ഇന്ത്യാ ടുഡേ*യുടെ, *ഔട്ട്ലുക്കി*ൻെറ സ്ഥിതി എന്തായിരിക്കും? 'ചരിത്രം സൃഷ്ടിച്ച് സോണിയ; ചരിത്രം സൃഷ്ടിക്കാൻ മൻമോഹൻസിംഗ്' എന്ന *സമകാലിക മലയാളം* വാരികയുടെ കവർസ്റ്റോറി വായിച്ച് ഇതെഴുതുന്നവൾ കരഞ്ഞുപോയി: "പ്രധാനമന്ത്രിപദം പരിത്യജിക്കാൻ തീരുമാനിച്ചതുവഴി ഇന്ത്യയുടെ ഹൃദയത്തിലാണ് സോണിയഗാന്ധി സ്ഥാനം നേടിയത്. ഒരിക്കൽപോലും പ്രധാനമന്ത്രിസ്ഥാനം മോഹിച്ചിട്ടില്ലാത്ത മൻമോഹൻസിംഗ് ഒടുവിൽ സോണിയയുടെ നിർബന്ധത്തിന് വഴങ്ങി പ്രധാനമന്ത്രിയാകുന്നു. അധികാരമോഹികളുടെ അസംബന്ധ നാടകങ്ങൾ കണ്ടുമടുത്ത ജനങ്ങൾക്ക് ആത്മാഭിമാനം പകരുകയാണ് ഈ ചരിത്രമുഹൂർത്തം."

വിജയികളെയും പിന്തുണക്കാരെയും സ്തുതിഗായകരെയും അവരുടെ വഴിക്ക് വിടുക. കോൺഗ്രസും സഖ്യകക്ഷികളും കഴിയുംവിധം ഭരിക്കട്ടെ, സമ്പാദിക്കട്ടെ, നാട് നന്നാക്കട്ടെ. വിരുന്നുവീട്ടിൽ പോകുന്നതിനേക്കാൾ വിലാപഭവനത്തിൽ പോകുന്നത് ഉത്തമം എന്ന് സത്യവേദപുസ്തകത്തിൽ പറഞ്ഞുകാണുന്നു. (സഭാ പ്രഭാഷകൻ 7;2) ആകയാൽ നാം പരാജിതരുടെ പടകുടീരത്തിലേക്ക് പോകുക.

വികസനം, സൽഭരണം മുതലായ മഹോന്നത ആശയങ്ങളല്ല മറിച്ച് ജാതീയതയാണ് സാധുവോട്ടർമാരെ പലേടത്തും ആവേശിച്ചത്.

ഉത്തരവാദിത്തത്തോടെ ക്രിയാത്മക പ്രതിപക്ഷമായി പ്രവർത്തിക്കുമെന്ന് വ്യക്തമാക്കിയ അദ്വാൻജി ഒരുകാര്യം ഉറപ്പിച്ചുപറഞ്ഞു: ഹിന്ദുത്വ അജണ്ടയോ സാംസ്കാരിക ദേശീയതയോ ബി.ജെ.പി ഉപേക്ഷിച്ചിട്ടില്ല. ഹിന്ദുത്വമാണ് പാർട്ടിയുടെ ആധാരശില. അക്കാര്യം ആവർത്തിച്ച് വ്യക്തമാക്കാൻ യാതൊരു മടിയുമില്ല.

ഹിന്ദുത്വത്തോട് ബി.ജെ.പിക്കും അദ്വാൻജിക്കുമുള്ള പ്രതിബദ്ധത അവിതർക്കിതമാണ്. ഹൈദരാബാദിലെ (സിൻഡ്) ആർ.എസ്.എസ് ശാഖയിൽ ചേരുമ്പോൾ വയസ്സ് പതിനഞ്ചേ ആയിരുന്നുള്ളൂ ലാൽകൃഷ്ണന്. ഡി.ജി നാഷനൽ കോളജിൽനിന്ന് ബിരുദപഠനം പൂർത്തിയാക്കി കറാച്ചിയിൽ കാര്യവാഹായിരിക്കുമ്പോൾ ഇന്ത്യാവിഭജനം. സ്വാതന്ത്ര്യാനന്തര കാലഘട്ടത്തിൽ രാജസ്ഥാനിൽ സംഘപ്രചാരകൻ. ഭാരതീയ ജനസംഘത്തിൻെറ മുഴുവൻ സമയ പ്രവർത്തകരായി ഗുരുജി വിട്ടുകൊടുത്ത പ്രചാരകരിൽ ഒരാളായിരുന്നു അദ്വാനി. 1952-57 കാലത്ത് രാജസ്ഥാനിലും തുടർന്ന് ദൽഹിയിലും ജനസംഘത്തിൻെറ കാര്യദർശി. 1960-67ൽ *ഓർഗനൈസറി*ൻെറ സഹപത്രാധിപൻ. 1967-70 കാലയളവിൽ ദൽഹി മെട്രോപോളിറ്റൻ കൗൺസിൽ ചെയർമാൻ. 1970 മുതൽ രാജ്യസഭാംഗം.

1973ൽ കാൺപുരിൽ നടന്ന സമ്മേളനം അദ്വാനിയെ ജനസംഘത്തിൻെറ ദേശീയ പ്രസിഡൻറായി തെരഞ്ഞെടുത്തു. സ്ഥാനമൊഴിഞ്ഞ പ്രസിഡൻറ് അടൽബിഹാരി വാജ്പേയി പറഞ്ഞു: നമുക്കെല്ലാം പ്രിയങ്കരനാണ് അദ്വാൻജി; നമ്മുടെ ദീനദയാൽ രണ്ടാമൻ.

ദീൻദയാൽ ഉപാധ്യായയെപ്പോലെ തികഞ്ഞ സ്വയംസേവകനും കിടയറ്റ സംഘാടകനുമായിരുന്നു അദ്വാനി. കനത്ത മേൽമീശ, മൃദുവായ സംസാരം, കർക്കശ സ്വഭാവം, പാരിലില്ല ഭയമെന്നും ഒട്ടുമില്ലാരിലും കരുണയെന്നും ഏതിനും പോരുമെന്നും അരുളുന്ന ധീരമായ മുഖകാന്തി. ഇംഗ്ലീഷും ഹിന്ദിയും നന്നായി സംസാരിക്കും. വാജ്പേയിയുടേതുപോലെ കാവ്യാത്മകമല്ല പ്രസംഗശൈലി. കവിയോ സ്വപ്നജീവിയോ അല്ല, തികച്ചും പ്രായോഗികമതിയായ രാഷ്ട്രീയക്കാരൻ.

1971ൽ പാർലമെൻറിലേക്കും 72ൽ സംസ്ഥാന നിയമസഭകളിലേക്കും നടന്ന തെരഞ്ഞെടുപ്പുകളിൽ കനത്ത പരാജയമാണ് ജനസംഘത്തിനുണ്ടായത്. ലോക്സഭയിൽ 35 സീറ്റുണ്ടായിരുന്നത് 22 ആയി കുറഞ്ഞു. ബംഗ്ലാദേശ് യുദ്ധത്തിനുശേഷം 1972 മാർച്ചിൽ 13 സംസ്ഥാനങ്ങളിലെയും 5 കേന്ദ്രഭരണ പ്രദേശങ്ങളിലെയും നിയമസഭകളിലേക്ക് നടന്ന തെരഞ്ഞെടുപ്പിൽ ദയനീയമായിരുന്നു പ്രകടനം. മൽസരിച്ച സീറ്റുകൾ 1,233, ജയിച്ചത് 104; കിട്ടിയ വോട്ട് 3.82 ശതമാനം. മധ്യപ്രദേശിലും (48) ബീഹാറിലും (25) മാത്രമേ രണ്ടക്കം തികക്കാനായുള്ളൂ. ഹരിയാനയിൽ 2, ജമ്മുകശ്മീരിലും ഗുജറാത്തിലും 3 വീതം, രാജസ്ഥാനിൽ 8, ഹിമാചൽ, ദൽഹി, മഹാരാഷ്ട്ര എന്നിവിടങ്ങളിൽ 5 വീതം-ഇതായിരുന്നു നിലവാരം. ആന്ധ്രയിലോ മൈസൂരിലോ പഞ്ചാബിലോ ബംഗാളിലോ ആസാമിലോ ജനസംഘം നിലംതൊട്ടില്ല. തൊട്ടടുത്തവർഷം ബാൽരാജ് മധോക് പാർട്ടി വിട്ടതും ജനസംഘത്തിന് തിരിച്ചടിയായി.

ഈ അന്തരാളഘട്ടത്തിലാണ് അദ്വാനി നേതൃത്വമേൽക്കുന്നത്. പാർട്ടി സംഘടനയെ ശക്തിപ്പെടുത്തുന്നതിലും ഭരണകക്ഷിക്കെതിരെ പാർലമെൻറിനകത്തും പുറത്തും ആക്രമണമഴിച്ചുവിടുന്നതിലും ദത്തശ്രദ്ധനായിരുന്നു അദ്വാൻജി. 1974-75ൽ ജയപ്രകാശ് പ്രസ്ഥാനത്തിൽ. ജനസംഘം നിർണാ

യക പങ്കുവഹിച്ചു. 1975 ജൂണിൽ സംഘടനാ കോൺഗ്രസ്, സ്വതന്ത്രാപാർട്ടികളോട് ചേർന്ന് ഗുജറാത്തിൽ അധികാരം പിടിച്ചു. അടിയന്തരാവസ്ഥയിൽ കാരാഗൃഹവാസം അനുഭവിച്ചു. തുടർന്ന് നടന്ന തെരഞ്ഞെടുപ്പിൽ ജനതാപാർട്ടിയുടെ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിച്ചു. 90 ജനസംഘക്കാരാണ് അത്തവണ ലോക്സഭയിലെത്തിയത്. ജനതാ സർക്കാറിൽ വാർത്താവിതരണ-പ്രക്ഷേപണ വകുപ്പിൻെറ ചുമതലക്കാരനായിരുന്നു അദ്വാനി.

1980 ഏപ്രിൽ 5, 6 തീയതികളിൽ ദൽഹിയിൽ നടന്ന കൺവെൻഷനിൽ പഴയ ജനസംഘക്കാർ ജനതാപാർട്ടിയിൽനിന്ന് വേർപെട്ട് പുതിയ കക്ഷിയുണ്ടാക്കി-ബി.ജെ.പി. അധ്യക്ഷൻ അടൽബിഹാരി വാജ്പേയി. ലോകനായക് ജയപ്രകാശ് നാരായണൻെറ സ്വപ്നങ്ങൾ സാക്ഷാത്കരിക്കാൻ പാർട്ടി പ്രതിജ്ഞാബദ്ധമാണെന്ന് വാജ്പേയി പ്രഖ്യാപിച്ചു. രാഷ്ട്രീയരംഗത്തുനിന്ന് നഷ്ടമായിക്കൊണ്ടിരിക്കുന്ന വിശ്വാസ്യത പുനഃസ്ഥാപിക്കാൻ പാർട്ടി കഠിനാധ്വാനം ചെയ്യുമെന്നും പദവികൾക്കോ അധികാരത്തിനോ വേണ്ടി അലഞ്ഞുനടക്കില്ലെന്നും അടൽജി പ്രസംഗവശാൽ ഉറപ്പുനൽകി.

മതേതരത്വം, ജനാധിപത്യം, ദേശീയോദ്ഗ്രഥനം, മൂല്യാധിഷ്ഠിത രാഷ്ട്രീയം, ഗാന്ധിയൻ സോഷ്യലിസം എന്നിവയായിരുന്നു ഭാ.ജ.പായുടെ അടിസ്ഥാന പ്രമാണങ്ങൾ. ഗാന്ധിയെ കൊന്നവർക്കെന്ത് ഗാന്ധിയൻ സോഷ്യലിസം എന്ന് എതിരാളികൾ പരിഹസിച്ചു. ദീൻദയാൽജിയുടെ ഏകാത്മക മാനവവാദം ആകേണ്ടിയിരുന്നു അടിസ്ഥാനപ്രമാണം എന്ന് ആർ.എസ്.എസുകാർ മുറുമുറുത്തു.

മൂല്യാധിഷ്ഠിത രാഷ്ട്രീയവും ഗാന്ധിയൻ സോഷ്യലിസവുമൊക്കെ എടുക്കാച്ചരക്കുകളാണെന്ന് 1984ലെ തെരഞ്ഞെടുപ്പ് തെളിയിച്ചു. 545 അംഗ സഭയിൽ രണ്ടേ രണ്ട് സീറ്റിലാണ് ബി.ജെ.പി ജയിച്ചത്. ഒന്ന് ഗുജറാത്തിൽ, മറ്റേത് എൻ.ടി. രാമറാവുവിൻെറ കാരുണ്യംകൊണ്ട് ആന്ധ്രയിൽ. സാക്ഷാൽ അടൽ ബിഹാരി വാജ്പേയി സ്വദേശമായ ഗ്വാളിയോറിൽ മാധവറാവു സിന്ധ്യയോട് വൻവ്യത്യാസത്തിൽ തോറ്റു.

നടുക്കുന്ന പരാജയത്തെ സമചിത്തതയോടെ കാണാൻ കഴിഞ്ഞ ഏക നേതാവ് അദ്വാനിയായിരുന്നു. രണ്ടിടത്തേ ജയിക്കാനായുള്ളൂവെങ്കിലും പോൾ ചെയ്ത വോട്ടിൻെറ 7.4 ശതമാനം നേടാൻ കഴിഞ്ഞ കാര്യം അദ്ദേഹം എടുത്തുപറഞ്ഞു. ബി.ജെ.പി 'ഹിന്ദുത്വ'യിൽനിന്നകന്ന് പോയതാണ് പരാജയകാരണം എന്ന് മനസ്സിലാക്കാൻ അദ്വാനിക്ക് കഴിഞ്ഞു. 1972ൽ ബംഗ്ലാദേശ് യുദ്ധവും 84ൽ ഇന്ദിരാഗാന്ധിയുടെ വധവും സൃഷ്ടിച്ച കോൺഗ്രസ് അനുകൂല ദേശീയ/ഹിന്ദു വികാരമാണ് ജനസംഘത്തിന് ക്ഷീണം ചെയ്തത്.

1986 ഏപ്രിലിൽ വാജ്പേയിയുടെ കാലാവധി അവസാനിച്ചു; എൽ.കെ. അദ്വാനി പാർട്ടി അധ്യക്ഷനായി. "ഭയമില്ലാത്ത തീരുമാനങ്ങൾ നടപ്പാക്കേണ്ടിവരുമ്പോൾ ഞങ്ങളെല്ലാം അദ്വാനിജിയെയാണ് ഉറ്റുനോക്കാറുള്ളത്'' -വാജ്പേയി പറഞ്ഞു. ഗാന്ധിയൻ സോഷ്യലിസത്തെപ്പറ്റിയോ ലോകനായക് ജയപ്രകാശ് നാരായണൻെറ സ്വപ്നങ്ങളെക്കുറിച്ചോ പിന്നീടൊന്നും കേട്ടിട്ടില്ല. കശ്മീരിന് പ്രത്യേക പദവി നൽകുന്ന 370ാം അനുച്ഛേദം പിൻവലിക്കുക, ഏക സിവിൽ കോഡ് നടപ്പാക്കുക, ന്യൂനപക്ഷ കമീഷൻെറ സ്ഥാനത്ത് മനുഷ്യാവകാശ കമീഷൻ രൂപവത്കരിക്കുക എന്നീ ആവശ്യങ്ങൾ ഭാ.ജ.പാ. മുന്നോട്ടുവെച്ചു.

അദ്വാനി നേതൃത്വമേറ്റതിന് തൊട്ടുപിന്നാലെ മാരകമായ മറ്റൊരായുധം കൈവന്നു-മുസ്‌ലിം വനിതാ സംരക്ഷണനിയമം. ഷാബാനുകേസിലെ സുപ്രീം കോടതിവിധി മറികടക്കാൻ രാജീവ്ഗാന്ധിയുണ്ടാക്കിയ നിയമം. കമ്യൂണിസ്റ്റുകാരുൾപ്പെടെയുള്ള പുരോഗമന ചിന്താഗതിക്കാർ നിയമത്തെ അപലപിച്ചു. എങ്കിലും രാഷ്ട്രീയ മുതലെടുപ്പ് നടത്തിയത് ബി.ജെ.പിയാണ്. കേന്ദ്ര സർക്കാർ മതമൗലികവാദികൾക്ക് കീഴടങ്ങുകയായിരുന്നെന്ന് അദ്വാനി ആക്ഷേപിച്ചു.

അപ്പോഴേക്കും വിശ്വഹിന്ദുപരിഷത്ത് രാമജന്മഭൂമിപ്രശ്നം കുത്തിപ്പൊക്കിയിരുന്നു. പരിഷത്തിൻെറ യുവജനവിഭാഗം-ബജ്റംഗദൾ-നിലവിൽ വന്നു. വിനയ് കത്യാർ, ഉമാഭാരതി, സാധ്വി ഋതംഭര മുതലായ യുവനേതാക്കൾ നിരന്തരം തീതുപ്പി. നാടൊട്ടുക്ക് രാമശിലാപൂജകൾ നടന്നു. ഹിന്ദുത്വവികാരം ആളിക്കത്തി. വടക്കേയിന്ത്യയിലാകെ വർഗീയസംഘർഷം പടർന്നുപിടിച്ചു. ജയ്പൂർ, കോട്ട, ഇൻഡോർ, ഗോധ്ര എന്നിവിടങ്ങളിൽ ലഹളയുണ്ടായി. ഭഗൽപൂർ കലാപത്തിൽ 800ഓളം പേർ പരലോകം പൂകി.

1989ലെ പാർലമെൻറ് തെരഞ്ഞെടുപ്പിൽ ബി.ജെ.പിക്ക് ഗംഭീരനേട്ടമുണ്ടായി. ഹിമാചൽ, രാജസ്ഥാൻ, ഗുജറാത്ത്, മധ്യപ്രദേശ് സംസ്ഥാനങ്ങളിൽ വൻ വിജയം. യു.പിയിലും ബീഹാറിലും മഹാരാഷ്ട്രയിലും സാന്നിധ്യം തെളിയിച്ചു. പോൾ ചെയ്തതിൻെറ 11.5 ശതമാനം വോട്ട് കിട്ടി. സീറ്റുകൾ 88 ആയി. അത്തവണ വാജ്പേയി മൽസരിച്ചില്ല. അതേസമയം 19 വർഷമായി രാജ്യസഭാംഗമായ അദ്വാനി ന്യൂദൽഹിയിൽനിന്ന് ലോക്സഭയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടു. ബി.ജെ.പിയിലെ യഥാർഥ ശക്തികേന്ദ്രം ഏതാണെന്ന് പകൽപോലെ വ്യക്തമായി. 1990 ഫെബ്രുവരിയിൽ എട്ട് സംസ്ഥാനങ്ങളിൽ തെരഞ്ഞെടുപ്പ് നടന്നു. മധ്യപ്രദേശിലും രാജസ്ഥാനിലും ഹിമാചലിലും ബി.ജെ.പിക്ക് മുഖ്യമന്ത്രിമാരുണ്ടായി. മണ്ഡൽ കമീഷൻ റിപ്പോർട്ട് നടപ്പാക്കുകവഴി ഹിന്ദു വോട്ടുബാങ്ക് പിളർത്താൻ വി.പി. സിംഗ് തുനിഞ്ഞപ്പോൾ കടുത്ത നടപടിക്ക് നിർബന്ധിതനായി ലാൽകൃഷ്ണ അദ്വാനി. ബി.ജെ.പി അയോധ്യാപ്രശ്നം ആളിക്കത്തിച്ചു. 1990 ഒക്ടോബർ 30ന് അയോധ്യയിൽ കർസേവ നടത്തുമെന്നും അതിന് മുന്നോടിയായി അദ്വാനി രഥയാത്ര നടത്തുമെന്നും പ്രഖ്യാപനമുണ്ടായി. "ചരിത്രത്തിലെ ഏറ്റവും വലിയ ജനമുന്നേറ്റമായിരിക്കും കർസേവ. അത് തടഞ്ഞാൽ ഗുരുതരമായ പ്രത്യാഘാതമുണ്ടാകും,'' എയർകണ്ടീഷൻ ചെയ്ത ഡി.സി.എം ടൊയോട്ടയായിരുന്നു ലാൽകൃഷ്ണ രഥം. സെപ്റ്റംബർ 25ന് സോമനാഥക്ഷേത്രത്തിൽനിന്ന് പുറപ്പെട്ട രഥം ഒക്ടോബർ 23ന് സമസ്തിപ്പൂരിൽ തടയപ്പെട്ടു. അന്നുതന്നെ ബി.ജെ.പി മന്ത്രിസഭക്കുള്ള പിന്തുണ പിൻവലിച്ചു. വിശ്വാസപ്രമേയം പരാജയപ്പെടുകയാൽ നവംബർ 7ന് വി.പി. സിംഗ് രാജിവെച്ചു.

1991 മേയിലെ തെരഞ്ഞെടുപ്പിൽ അദ്വാനിയും കൂട്ടരും ആളിക്കത്തി. ഉമാഭാരതിയും വിനയ്കത്യാറും സ്വാമി സച്ചിദാനന്ദ ഹരിസാക്ഷിയും മഹന്ത് അവൈദ്യനാഥുമെല്ലാം ബി.ജെ.പി സ്ഥാനാർഥികളായി. സാധ്വി ഋതംഭര തീതുപ്പി: നാം മൗലാനാ മുലയാമിനെയും രാജീവ്ഗാന്ധിയെയും മറക്കില്ല. സരയൂനദിയുടെ ഗദ്ഗദവും അയോധ്യയുടെ വേദനയും കർസേവകരുടെ രക്തസാക്ഷിത്വവും നിങ്ങൾ ഓർക്കുക. അമ്മമാരേ, യുവാക്കളേ, ഒരു ഹിന്ദുവിനും രാമക്ഷേത്രത്തിൽനിന്ന് മുഖംതിരിക്കാനാവില്ല. രാമൻെറ ഒരു ശത്രുവിനെയും നമ്മൾ വെറുതെ വിട്ടുകൂടാ.......

പൊതുതെരഞ്ഞെടുപ്പിൻെറ ഒന്നാംഘട്ടം പൂർത്തിയായശേഷം രാജീവ്ഗാന്ധി ബോംബുസ്ഫോടനത്തിൽ മരിച്ചത് അദ്വാനിയുടെ കണക്കുകൂട്ടൽ തെറ്റിച്ചു. അനുതാപതരംഗത്താൽ കോൺഗ്രസ് ഏറ്റവും വലിയ ഒറ്റക്കക്ഷിയായി. ബി.ജെ.പിയുടെ വോട്ട് 20.1 ശതമാനം ആയും സീറ്റുകൾ 121 ആയും വർധിച്ചു. രാമതരംഗം അലയടിച്ച ഉത്തർപ്രദേശിൽ ബി.ജെ.പി അധികാരത്തിലേറി.

1992 ഡിസംബർ 6ന് ബാബരി മസ്ജിദ് തകർക്കപ്പെട്ടു. കർസേവകർക്ക് നേതൃത്വം നൽകാൻ അദ്വാനിയും ഉണ്ടായിരുന്നു. ശ്രീരാമദേവൻ ജനിച്ചതെവിടെയെന്ന് കോടതിയല്ല തീരുമാനിക്കേണ്ടത് എന്നാണ് അദ്വാൻജിയുടെ സുചിന്തിതമായ അഭിപ്രായം.

1996 ആകുമ്പോഴേക്കും രാജ്യത്തെ ഏറ്റവും പ്രബലനായ രാഷ്ട്രീയനേതാവായിത്തീർന്നു ലാൽകൃഷ്ണ അദ്വാനി. അടുത്ത അവസരം ബി.ജെ.പിയുടേതാണെന്നും അദ്വാൻജിയായിരിക്കും വിധാതാവെന്നും സംഘസ്വയംസേവകർ ഉറച്ച് വിശ്വസിച്ചു. ജെയിൻ ഹവാലാ കേസ് വീണ്ടും കണക്കുകൂട്ടലുകൾ തെറ്റിച്ചു. അദ്വാനി തൽക്ഷണം പ്രതിപക്ഷ നേതൃസ്ഥാനം രാജിവെച്ചു. കുറ്റവിമുക്തനാകുംവരെ അധികാരസ്ഥാനങ്ങൾ സ്വീകരിക്കില്ലെന്നും പ്രഖ്യാപിച്ചു. 1998ലെ തെരഞ്ഞെടുപ്പാകുമ്പോഴേക്കും അദ്വാനി കേസിൽനിന്ന് ഒഴിവാക്കപ്പെട്ടു. കിം ഫലം? വാജ്പേയി ബി.ജെ.പിയുടെയും മുന്നണിയുടെയും അനിഷേധ്യ നേതാവായിക്കഴിഞ്ഞു. തീവ്ര ഹിന്ദുത്വവാദിയും കർക്കശക്കാരനുമായ അദ്വാനിയേക്കാൾ മിതവാദിയും കവിയും മാനുഷിക ദൗർബല്യങ്ങൾക്കടിമയുമായ വാജ്പേയി സ്വീകാര്യൻ!

അന്നുമുതലിന്നോളം ആഭ്യന്തരവകുപ്പിൻെറ ചുമതലക്കാരനും മന്ത്രിസഭയിലെ രണ്ടാംസ്ഥാനക്കാരനുമായിക്കഴിഞ്ഞു അദ്വാനി. ഒടുവിൽ ഡപ്പിടി പ്രധാനമന്ത്രി എന്നൊരു സമാശ്വാസപദവിയും ചാർത്തിക്കിട്ടി. ഇപ്പോൾ വാജ്പേയി പരാജിതനും പരിക്ഷീണിതനുമായിരിക്കുന്നു. രണ്ടാം സ്ഥാനത്തിന് വെല്ലുവിളിയുയർത്തിയ മുരളി മനോഹർ ജോഷി തെരഞ്ഞെടുപ്പിൽ തോറ്റ് കളത്തിന് പുറത്താവുകയും ചെയ്തിരിക്കുന്നു. ഇനിയങ്ങോട്ട് ഭാ.ജ.പായുടെ പരമോന്നത നേതാവ് ലാൽകൃഷ്ണ അദ്വാനി.

ഇത്തവണയും അദ്വാനിക്കില്ല കുലുക്കം. ബി.ജെ.പിയെ അപേക്ഷിച്ച് ഏഴ് സീറ്റേ കൂടുതലുള്ളൂ കോൺഗ്രസിന്. കിട്ടിയ വോട്ടിൻെറ ശതമാനം തുല്യം. കോൺഗ്രസിൻേറതിനേക്കാൾ സഖ്യകക്ഷികളുടെ-രാഷ്ട്രീയ ജനതാദൾ, ടി.ആർ.എസ്, ഡി.എം.കെ-വിജയം. ബി.ജെ.പിയുടേതിനേക്കാൾ കൂട്ടാളികളുടെ-മമത, നായിഡു, ജയലളിത-പരാജയം. കഴിഞ്ഞതവണ ജയിച്ചവർ ഇത്തവണ തോറ്റു. ഇക്കുറി തോറ്റവർ അടുത്തവട്ടം ജയിച്ചേ മതിയാവൂ. തീവ്രദേശീയ/ഹിന്ദുത്വവികാരംകൊണ്ടാണ് 1972ലും 84ലും കോൺഗ്രസും 99ൽ ബി.ജെ.പിയും ജയിച്ചത്. തിളക്കവും സുഖാനുഭൂതിയുമൊക്കെ മധുരപദങ്ങളാണ്. തെരഞ്ഞെടുപ്പ് ജയിക്കാൻ ഹിന്ദുത്വംതന്നെ വേണം. മതേതരത്വത്തെ കാത്തുസൂക്ഷിക്കാൻ പ്രതിജ്ഞാബദ്ധമായ ഇടതുപക്ഷപാർട്ടികൾ പിന്തുണക്കുന്നിടത്തോളം കാലം കേന്ദ്രസർക്കാർ നിലനിൽക്കും. ഒരുപക്ഷേ, കാലാവധി തികക്കാൻ പോലും സാധ്യതയുണ്ട്. 2009ാമാണ്ടുവരെ ബി.ജെ.പിക്ക് കാത്തിരിക്കേണ്ടിവരുമെന്നർഥം. അദ്വാനിക്ക് 77 വയസ്സായി. (ജനനം: 8.11.1927). പറയത്തക്ക അസുഖമൊന്നുമില്ല. എന്നാലും 2009 വളരെ അകലെയാണ്.

മൻമോഹൻ സർക്കാറിനെതിരെ പഴയ ഹിന്ദുത്വ/തീവ്രദേശാഭിമാന അജണ്ട തന്നെ പയറ്റാനാണ് സാധ്യത. വിദേശജന്മപ്രശ്നം കുത്തിപ്പൊക്കി സോണിയയുടെ സ്ഥാനാരോഹണം മുടക്കിയ രീതി നോക്കുക. രാഷ്ട്രീയ സ്വാഭിമാൻ ആന്ദോളൻെറ ബാനറിൽ ഗോവിന്ദാചാര്യയാണ് പ്രശ്നം ആളിക്കത്തിച്ചത്. വാജ്പേയിയെ അധിക്ഷേപിച്ചതിന് ബി.ജെ.പി വിടേണ്ടിവന്നയാളാണ് ഗോവിന്ദാചാര്യ. സംഘപ്രചാരകൻ, അദ്വാനിയുടെ അടുപ്പക്കാരൻ. ഗോവിന്ദാചാര്യക്ക് പിന്തുണയുമായി ഇദയക്കനി ഉമാഭാരതിയും ഗ്ലാമർഗേൾ സുഷമാ സ്വരാജും രംഗത്തുവന്നു. ഇരുവരും അദ്വാനിയുടെ ഗുളികച്ചെപ്പേന്തിയവർ. ഇവർക്കൊക്കെ ധാർമിക പിന്തുണ നൽകിയത് രാഷ്ട്രീയ സ്വയംസേവകസംഘവും വിശ്വഹിന്ദുപരിഷത്തും.

ഇനിയങ്ങോട്ട് ധർമസംസദുകളുടെ കന്നിമാസമായിരിക്കും. സ്വാമി ചിന്മയാനന്ദ, മഹന്ത് അവൈദ്യനാഥ്, സാധ്വി ഋതംഭര എന്നിവരുടെ പുതിയ പതിപ്പുകൾ രംഗത്തിറങ്ങും. അയോധ്യ, കാശി, മഥുര, പിന്നെ മൂവായിരം മറ്റ് പള്ളികൾ. ഗോവധനിരോധം, ഏക സിവിൽകോഡ്, കശ്മീരിൻെറ പ്രത്യേക പദവി, പണ്ഡിറ്റുകളുടെ പുനരധിവാസം...അങ്ങനെ എത്രയെത്ര വിഷയങ്ങൾ.

ഒന്നാന്തരം പാർലമെൻേററിയനാണ് അദ്വാനി. ലോക്സഭയിൽ അദ്വാനി-ഫെർണാണ്ടസ് ടീം സർക്കാറിൻെറ സ്വൈരം കെടുത്തുമെന്നത് ഉറപ്പാണ്. നിതീഷ്കുമാർ, മമതാ ബാനർജി, കാശിറാം റാണ, പി.എ. സാംഗ്മ, അനന്തകുമാർ എന്നിവരുൾപ്പെട്ടതാണ് രണ്ടാംനിര. രാജ്യസഭയിൽ ജസ്വന്ത്സിംഗ്, പ്രമോദ് മഹാജൻ, സുഷമാ സ്വരാജ് എന്നിവർക്കായിരിക്കും ആക്രമണത്തിൻെറ ചുമതല.

വരാനിരിക്കുന്ന നിയമസഭാ തെരഞ്ഞെടുപ്പുകൾക്ക് പാർട്ടിയെ സജ്ജമാക്കുകയാണ് അദ്വാനിയുടെ അടിയന്തര ചുമതല. ഈ വർഷം ഒക്ടോബറിനകം മഹാരാഷ്ട്രയിൽ തെരഞ്ഞെടുപ്പ് നടക്കും. അടുത്തവർഷമാദ്യം ബീഹാർ, ഝാർഖണ്ഡ്, ഹരിയാന, പിന്നെ പഞ്ചാബ്; അതിനുശേഷം ബംഗാൾ, കേരളം, തമിഴ്നാട്. അതുംകഴിഞ്ഞ് ഉത്തർപ്രദേശ്. പരമാവധി സംസ്ഥാനങ്ങളിൽ ഭരണം പിടിക്കണം; പരമാവധി പേരെ രാജ്യസഭയിലെത്തിക്കണം.

മഹാരാഷ്ട്രയിൽ സേന-ബി.ജെ.പി സഖ്യം നല്ല നിലയിലാണ്. വിലാസ്റാവു ദേശ്മുഖിനെ മാറ്റി സുശീൽകുമാർ ഷിൻഡേയെ കൊണ്ടുവന്നിട്ടും ഗുണപരമായ മാറ്റമൊന്നുമുണ്ടായിട്ടില്ല. അഴിമതിയും ഗ്രൂപ്പിസവും അനുദിനം വർധിക്കുന്നു. കോൺഗ്രസും എൻ.സി.പിയും ആർ.പി.ഐ ഗ്രൂപ്പുകളും ഒത്തുപിടിച്ചിട്ടും ഈ തെരഞ്ഞെടുപ്പിൽ 23 സീറ്റേ നേടാനായുള്ളൂ. സേന-ബി.ജെ.പി സഖ്യം വലിയ നാട്യങ്ങളൊന്നുമില്ലാതെ 25 സീറ്റ് നേടി. നിയമസഭാ തെരഞ്ഞെടുപ്പിൽ ഉണ്ടാകാനിടയുള്ള ഭരണവിരുദ്ധവികാരംകൂടി കണക്കിലെടുത്താൽ കോൺഗ്രസിൻെറ കാര്യം ഗോപിയാകും. മുംബൈ വ്യവസായികളുടെയും പഞ്ചസാര ലോബിയുടെയും സാമ്പത്തികപിന്തുണ ഉറപ്പാക്കുന്നതിന് മഹാരാഷ്ട്രയുടെ നിയന്ത്രണം ഇരുകൂട്ടർക്കും നിർണായകമാണ്.

ലാലുപ്രസാദിൻെറ ഭരണം അവസാനിപ്പിക്കേണ്ടത് ബി.ജെ.പിയുടെ പരമമായ ലക്ഷ്യങ്ങളിലൊന്നാണ്. ബീഹാറിൽ ബി.ജെ.പിയും ഐക്യജനതാദളും പതിനെട്ടാമ്പതടവും പയറ്റും. അദ്വാനിയും നിതീഷും ഫെർണാണ്ടസും ആവനാഴിയിലെ അവസാനത്തെ അമ്പും എടുത്ത് പ്രയോഗിക്കും. കഴിഞ്ഞതവണ ശത്രുപാളയത്തിലായിരുന്ന രാംവിലാസ് പാസ്വാൻ ലാലുവിനോടൊപ്പം ചേർന്നിരിക്കുന്നു. ജൂനിയർ പാർട്ണറായി കോൺഗ്രസുമുണ്ട്. അവസാനനിമിഷം സി.പി.ഐ കൂടി ഈ സഖ്യത്തിൽ ചേർന്നേക്കാം. ബി.ജെ.പിക്ക് സ്വാധീനമുണ്ടായിരുന്ന ഗിരിവർഗ മേഖല ഝാർഖണ്ഡിലായതും ലാലുവിന് ആശ്വാസം നൽകുന്നു.

ബീഹാറിൽ ഭരണം പിടിക്കുന്നതിലും ദുഷ്കരം ഝാർഖണ്ഡിൽ ഭരണം നിലനിറുത്തൽ. മൂന്നുവർഷത്തെ ഭരണംകൊണ്ട് നല്ലവരായ നാട്ടുകാരെ മൊത്തം വെറുപ്പിച്ചുകഴിഞ്ഞു. ഏതാണ്ട് എ.കെ. ആൻറണിയുടെ നിലവാരത്തിലെത്തിയിട്ടുണ്ട് മുഖ്യമന്ത്രി അർജുൻമുണ്ട. മറുവശത്ത് കോൺഗ്രസ്-ജെ.എം.എം-സി.പി.ഐ സഖ്യം ശക്തമാണുതാനും. ഹരിയാനയിൽ ഓംപ്രകാശ് ചൗതാല അസൂയാർഹമായ നിലയിലാണ്-ബി.ജെ.പിയുമായി കൂട്ടുചേർന്നാലും ഇല്ലെങ്കിലും തോൽവി ഉറപ്പ്.

അദ്ഭുതങ്ങൾ പ്രവർത്തിക്കാൻ കഴിവും പ്രാപ്തിയുമുള്ള നേതാവാണ് അദ്വാനി. ആർ.എസ്.എസിൻെറ മൊത്തം പ്രഹരശേഷിയും അദ്ദേഹത്തിന് അധീനം. ബാദലിനെയും താക്കറെയും ഫെർണാണ്ടസിനെയും പോലുള്ള കൂട്ടാളികൾ, മോഡിയെയും ഉമാഭാരതിയെയും പോലുള്ള സഹപ്രവർത്തകർ, മാധ്യമങ്ങളുടെ പിന്തുണ. 2009ലെ ലോക്സഭാ തെരഞ്ഞെടുപ്പിനകം എവിടെയൊക്കെ വർഗീയ ലഹളകളുണ്ടാകും, എത്ര കോടിയുടെ മുതൽ വെന്തെരിയും, എത്ര സാധുക്കളുടെ പ്രാണൻ പോകും എന്നൊക്കെ കാത്തിരുന്ന് കാണുവിൻ. ●